

# ചിയ്യാമു മുസ്‌ലിയാർ പെരുമ

ഹക്കീം വെളിയത്ത്

# ചിയ്യാമു മുസ്‌ലിയാർ പെരുമ

## ജീവചരിത്രക്കുറിപ്പുകൾ

ഹക്കീം വെളിയത്ത്

എസ്.എസ്.എഫ്. എരമംഗലം യൂണിറ്റ്

"
സ്നേഹം ഒരു രോഗമാണെന്ന് പറയാറുണ്ട്.
എന്നാൽ ലോകത്തെ ഗ്രസിച്ചിരിക്കുന്ന
സർവ്വ രോഗങ്ങൾക്കും
അതു രോഗനിവാരണൗഷധം തന്നെ.
സ്നേഹത്താൽ നിങ്ങളുടെ ഹൃദയം നിമഗ്നമാക്കിയാൽ
അതു ബോധോദയത്തിലേക്കുനയിക്കും
സ്വയം അഗ്നിയിൽ ഹോമിക്കുകയും
മെഴുകിതിരി പോലെ പ്രകാശം
പരത്തുകയും ചെയ്യുന്ന
നിശാശലഭത്തെപ്പോലെയാണത്. "

-അല്ലാമാ ഇഖ്ബാൽ

# ആശീർവ്വാദം

അല്ലാഹുവിന്റെ ഔലിയാക്കൾ വിവിധ സ്വഭാവം പ്രകടിപ്പിക്കുന്നവരാണ്. വാക്കുകളിലും പ്രവൃത്തികളിലും സാധാരണക്കാരനുമായി യാതൊരു വ്യത്യാസവുമില്ലാതെ ജീവിക്കുന്നവർ; സാധാരണക്കാർക്ക് ഗ്രഹിക്കാൻ കഴിയാത്ത വാക്കുകളും പ്രഥമദൃഷ്ട്യാ അംഗീകരിക്കാൻ പ്രയാസം തോന്നുന്ന പ്രവൃത്തികൾ. സന്ദർശകരെ കുഴക്കുന്ന വാക്കുകൾ. പേടിപ്പിക്കുന്ന സ്വഭാവങ്ങൾ. ഇങ്ങനെ സാധാരണ ജീവിതത്തിൽ നിന്ന് വ്യത്യസ്തമായിട്ടുള്ളവർ. ഇവ രണ്ടും അമ്പിയാക്കളിൽ നിന്ന് പിടിച്ചെടുത്ത സ്വഭാവങ്ങളത്രെ. അതിനാൽ തന്നെ രണ്ടും ശരീഅത്തിനൊത്തതായിരിക്കും. ശരീഅത്തിനൊക്കാത്തതൊന്നും ഔലിയാക്കളിൽ നിന്ന് സംഭവിക്കുകയില്ല. പക്ഷേ, ചിലർക്ക് ചിലപ്പോൾ ഗ്രഹിക്കാൻ പ്രയാസമാകും. ഈ രണ്ടാമത്തെ ഇനത്തിൽ പെട്ട ആളായിരുന്നു മർഹൂം വലിയുല്ലാഹി ചിയ്യാമുമുസ്ലിയാർ. അല്ലാഹുവിന്റെ അടിമകളിൽ ചിലരുണ്ട്. അവരുടെ മുഖം ദർശിക്കപ്പെട്ടാൽ അല്ലാഹുവിനെ ഓർക്കപ്പെടും എന്ന് പഠിപ്പിക്കുന്ന ഹദീസിന്റെ സാക്ഷാത്ക്കാരമായിട്ടാണ് ചിയ്യാമുമുസ്ലിയാർ കാണപ്പെട്ടത്. ഞാനദ്ദേഹത്തെ സന്ദർശിച്ച സമയങ്ങളിൽ ഈ അവസ്ഥയാണ് എനിക്കനുഭവപ്പെട്ടത്. എന്നെ പരീക്ഷിക്കുന്ന ചില ചോദ്യങ്ങളും പ്രവർത്തനങ്ങളും അദ്ദേഹത്തിൽ നിന്നുണ്ടായിട്ടുണ്ട്. അതിൽ ഞാൻ വിജയിച്ചുണ്ടെന്നാണ് ഒടുവിൽ അദ്ദേഹം എനിക്ക് വേണ്ടി നടത്തിയ ദുആയിൽ നിന്ന് മനസ്സിലാക്കാൻ സാധിച്ചത്. ഇത്തരം മഹാന്മാരുടെ ചരിത്രങ്ങൾ പ്രസിദ്ധപ്പെടുത്തുകയും അതിൽ നിന്ന് പാഠമുൾക്കൊള്ളുന്നത് അനിവാര്യമാണ്. ഈ കൃത്യനിർവ്വഹണത്തിന് എസ്.എസ്.എഫ് എരമംഗലം യൂണിറ്റ് മുന്നിട്ടിറങ്ങിയതിൽ സന്തോഷിക്കുകയും എന്റെ ആശംസകൾ അറിയിക്കുകയും ചെയ്യുന്നു.

കാന്തപുരം എ.പി. അബൂബക്കർ മുസ്ലിയാർ.

(ജനറൽ സെക്രട്ടറി, അഖിലേന്ത്യാ സുന്നി ജംഇയ്യതുൽ ഉലമ)

# ആശംസ

അതീവശ്രേഷ്ഠനായ സൂഫിവര്യനാണ് എരമംഗലം ജുമാ മസ്ജിദ് അങ്കണത്തിൽ അന്ത്യവിശ്രമം കൊള്ളുന്ന ബഹു: ശിഹാം മുസ്ലിയാർ എന്ന ചിയ്യാമു മുസ്ലിയാർ.അവിടുത്തെ ചരിത്രം പ്രസിദ്ധീകരിക്കാനുള്ള ഈ സദുദ്യമത്തിന് സർവ്വവിധ ആശംസകളും നേരുന്നു. ഇതൊരു സത്കർമ്മമായി നാഥൻ സ്വീകരിക്കട്ടെ.

എം. ഉണ്ണീൻകുട്ടി മുസ്ലിയാർ,
ഖത്വീബ് & മുദരിസ്
എരമംഗലം ജുമാമസ്ജിദ്.

• • •

സൂഫീവര്യനായ ശൈഖ് ശിഹാം മുസ്ലിയാരുടെ ഒരു ലഘുചരിതം കൈരളിക്ക് സമർപ്പിക്കുന്ന എസ്.എസ്. എഫ്.എരമംഗലം യൂണിറ്റിന്റെ ശ്രമം ശ്ലാഘനീയമാണ്. ഇതൊരു സ്വാലിഹായ പ്രവൃത്തിയായി നാഥൻ സ്വീകരിക്കട്ടെ. (ആമീൻ)

സി.കെ. അബ്ദുമുസ്ലിയാർ,
ഖത്വീബ് &പ്രിൻസിപ്പൽ
പുത്തൻപള്ളി.

# ലഘുമൊഴി

എരമംഗലം ദേശത്തിന്റേയും പരിസരപ്രദേശങ്ങളുടേയും മതകീയ മഹോന്നതിക്കും നവോത്ഥാന യത്നങ്ങൾക്കും ആത്മീയമാർഗ്ഗേണ നിശ്ശബ്ദവിപ്ലവം നടത്തിയവരാണ് ഹിശാം - ശിഹാം സൂഫീശ്രേഷ്ഠർ. ജാതിമതഭേദമന്യേ സമീപിക്കുന്നവർക്കെല്ലാം സാന്ത്വനമേകിയവരാണവർ. കഠിനമായ തപസ്യയിലൂടെ സ്ഫടിക സ്ഫുടമാനസികളായ ഈ മഹാമനീഷികൾ ഇരുളിന്റെ ചുരുൾ വകഞ്ഞ് മാറ്റി നേരിന്റെ വെള്ളിവെളിച്ചം പ്രസരണം ചെയ്ത വിളക്കുമരങ്ങളായിരുന്നു.

മറഞ്ഞാലും മറക്കാനാവാത്ത ഈ പൂർവ്വസൂരികളുടെ സമുദ്രസമാനമായ ചരിത്രത്തിലൂടെ ഒരു മിന്നലാട്ടം നടത്തുകയാണിവിടെ. പുതുതലമുറക്കും നാട്ടുകാർക്കും ഇവരുടെ സ്മരണ അന്യം നിന്നുകൂടാ എന്ന നിർബന്ധബുദ്ധിയാണീ സാഹസത്തിന് പിന്നിൽ.

ഈ പുസ്തകത്തിന് ആശീർവ്വാദമരുളിയ അഭിവന്ദ്യ എ.പി. ഉസ്താദ്, ആശംസ നേർന്ന ഉസ്താദ് ഉണ്ണീൻകുട്ടി മുസ്‌ലിയാർ, സി.കെ.അബ്ദു മുസ്ല്യാർ, സഹകരിച്ച മുഹമ്മദ് ബിൻ അലിസഖാഫി തുടങ്ങിയവർക്ക് നന്ദി അറിയിക്കുന്നു. "മോനെ.... ഇത് ഞാൻ വായിച്ചുനോക്കട്ടെ" എന്ന് പറഞ്ഞ് പുസ്തകപരിശോധന നടത്തിയ മർഹൂം ഉമർ ഫൈസി ഉസ്താദിന് പരലോകക്ഷേമത്തിന് പ്രാർത്ഥിക്കുന്നു.

പ്രൗഢമായ അവതാരികയിലൂടെ ഈ കൃതിയെ ധന്യമാക്കിയ പ്രശസ്ത എഴുത്തുകാരൻ എം കമറുദ്ദീൻ, തുടക്കം മുതൽ ഒടുക്കം വരെ എന്റെ കൂടെ നിന്ന് സഹകരിച്ച മാന്യ സുഹൃത്ത് സുഹൈൽ ബിൻ ഉമർ മുതുതല, ഫൈസൽ എരമംഗലം എന്നിവരോടുള്ള കടപ്പാട് നിസ്സീമമാണ്. സർവ്വാത്മനാ പ്രസാധനത്തിന് മുന്നോട്ട് വന്ന എസ്.എസ്.എഫ് എരമംഗലം യൂണിറ്റിനോട് ഏറെ കടപ്പെട്ടിരിക്കുന്നു.

ഇതൊരു സുകൃതമായി സ്വീകരിച്ച് സജ്ജനപാതയിൽ നാഥൻ നമ്മെ അണിനിരത്തട്ടെ എന്ന പ്രാർത്ഥനയോടെ....

പ്രതീക്ഷാപൂർവ്വം,

ഹക്കീം വെളിയത്ത്.

# സമർപ്പണം

*നന്മയെ നട്ടുനനച്ചു വളർത്തി*
*തിന്മയെ തിരുത്തി മുന്നേറി*
*കാലത്തിന്റെ കാവൽഭടന്മാരായ*
*സൂക്ഷ്മാലുക്കളായ സൂഫിവര്യന്മാർക്ക്...*

# അവതാരിക

ചിയ്യാമു മുസ്‌ലിയാർ തന്റെ കാലിലെ മുറിവിൽ പുഴുക്കളെ സന്തോഷ ത്തോടെ ജീവിക്കാൻ അനുവദിക്കുന്നതിനെ കുറിച്ച് ഈ പുസ്തകത്തിൽ പറയുന്നുണ്ട്. കല്ലും പുല്ലും പുഴുക്കളും പിപീലികാജാലങ്ങളുമെല്ലാമടങ്ങിയ ജൈവപരമ്പരയുടെ അനാദിയായ അദ്വൈതത്തിൽ മനസ്സൂന്നിയ ഒരു സൂഫി വര്യനുമാത്രമേ ഇത്രയും അപാരമായി കാരുണ്യത്തെ പ്രാപിക്കാൻ കഴിയു കയുള്ളൂ.

അത് സൂഫികളുടെ വലിയ ശക്തിയാണ്. മതം അനാചാരങ്ങളിലേക്ക് അലഞ്ഞുപോകുന്നിടത്തെല്ലാം സ്വന്തം രക്തത്തിന്റെ ചെറുചലനങ്ങളിൽ വരെ ആത്മീയത അനുഭവിക്കാൻ സൂഫികൾക്ക് കഴിഞ്ഞിട്ടുണ്ട്. മണൽക്കാ റ്റുകളെ സഹചാരികളാക്കി മരുഭൂമികളിൽ അലഞ്ഞവർ, കൊടുമുടികളുടെ ഒടുങ്ങാത്ത ഉയരങ്ങളെ വിശ്വാസത്തിന്റെ വജ്രപാതം കൊണ്ട് നിഷ്പ്രയാസം ലംഘിച്ചവർ, അനന്തമായ കാരുണ്യത്തോടെ കാനനങ്ങളിൽ ധ്യാനസ്ഥരായ വർ- അങ്ങനെ, ഇസ്‌ലാമിലെ ഈ അവധൂതന്മാരെ ലോകം വിസ്മയത്തോ ടെയാണ് നോക്കിനിന്നിട്ടുള്ളത്. പരിചിതമായ എല്ലാ യുക്തികളേയും ലംഘി ക്കുന്നിടത്താണ് സൂഫിയുടെ ദിനോദയം തുടങ്ങുക. ഈ ലോകത്തിലേക്ക് വഴിതെറ്റി വന്നവരെപ്പോലെയാണ് അവർ തോന്നിക്കുന്നത്. മനുഷ്യന്റെ യഥാർത്ഥ സൗഖ്യം എന്ത് എന്ന ചിന്തയാണ് ഇവരെ നിരന്തരമായ അന്വേഷ ണത്തിലേക്ക് മോചിപ്പിക്കുന്നത്.

എല്ലാം എല്ലാവർക്കും വേണ്ടി പങ്കുവെക്കുന്നിടത്താണ് സൂഫിയുടെ ആന ന്ദം. ഈ പുസ്തകത്തിൽ തന്നെ അതിന് തെളിവുണ്ട്. മകളുടെ രോഗം മാറാൻ തന്നെ സമീപിച്ച ഒരാളോട് ചിയ്യാമു മുസ്‌ലിയാർ പറയുന്നത്, വിളക്കത്തുവ ളപ്പിൽ നഫീസയുടെ വീട്ടുവളപ്പിൽ ഒരു തെങ്ങിൻ തൈ കുഴിച്ചിടാനാണ്. ഇവിടെ സാഹോദര്യത്തിന്റെ മഹനീയമായ ഒരു വിനിമയമുണ്ട്. സഹജീവിക്ക് വേണ്ടി എന്തെങ്കിലും ത്യജിക്കുക എന്നതാണ് ഇവിടെ ഔഷധം. ഈയൊരു മാതൃക അദ്ദേഹത്തിന്റെ ഓരോ കർമ്മത്തേയും മാനുഷികതയുടെ വലിയ ഒരുയരത്തിൽ അടയാളപ്പെടുത്തുന്നുണ്ട്.

ചെറിയ നാട്ടുവഴികളും ചെറിയ ഉയരങ്ങളും ചിരപരിചിതത്വത്തിന്റെ പരന്ന വെളിച്ചവും എല്ലാം ഉള്ള ഒരു നാട്ടിൻപുറത്ത് തികച്ചും അസാധാരണനായി അദ്ദേഹം ജീവിച്ചു എന്ന് ഈ പുസ്തകം വായിക്കുന്നവർ അറിയും മനുഷ്യാദ്ഭുതങ്ങളെല്ലാം യന്ത്രങ്ങൾക്ക് കീഴ്പ്പെടുന്ന ഒരു കാലമാണെല്ലോ ഇപ്പോൾ സംഭവിച്ചുകൊണ്ടിരിക്കുന്നത്. അത്തരമൊരു സന്ദർഭത്തിൽ മനുഷ്യനെന്ന പദത്തെ മഹത്വപ്പെടുത്തിയ ചിയ്യാമു മുസ്‌ലിയാരെ കുറിച്ചുള്ള ഈ പുസ്തകം രചിച്ച ഹക്കീം വെളിയത്തിന്റെ ഉദ്യമം തികച്ചും അർത്ഥവത്താണ്.

വടക്കേക്കാട് — എം. കമറുദ്ദീൻ

6-07-2004

# അനുഭവങ്ങൾ അത്ഭുതങ്ങൾ

## ശ്രേഷ്ഠനായ പരിത്യാഗി.

കഠിനമായ തപസ്യയിലൂടെ ജീവിതം അഗ്നിശുദ്ധി വരുത്തിയവരാണ് ചിയ്യാമുമുസ്ല്യാർ. ഭൗതികസുഖാഡംബരങ്ങളെല്ലാം ഉപേക്ഷിച്ച് വനാന്തരങ്ങളിലും മറ്റും ഇബാദത്തിനായി മുഴുകിയ മഹാൻ. പട്ടാമ്പി പ്രദേശങ്ങളിലും മപ്പാട്ടിക്കുന്ന്, മൂപ്പനെടേഴി തുടങ്ങിയ സ്ഥലങ്ങളിലും ഏകാന്തവാസം നയിച്ചിരുന്നു. ഈ സ്ഥലങ്ങളിൽ ആടുമേച്ചിരുന്ന നഫീസ ഉമ്മ കപ്പൂർ, ഭക്ഷണവുമായി ചെല്ലും. ചിലപ്പോൾ തിരസ്കരിച്ചെന്നും വരാം.

## "ഒരു തെങ്ങുതൈ കൊണ്ടു വാ."

ഒരു തിയ്യൻ തന്റെ മകൾക്ക് വയറുവേദന വന്നപ്പോൾ ഉടനെ ചിയ്യാമുമുസ്ല്യാരെ കാണാൻ വന്നു. മഹാൻ ഉപദേശിച്ചു. "ഒരു തെങ്ങിൻ തൈ കൊണ്ടു വാ." അവർ വേഗം പോയി ഒരു തൈ കൊണ്ടുവന്നു. വിളക്കത്തുവളപ്പിൽ നഫീസയുടെ വീട്ടിൽ കൊണ്ടുപോയി കുഴിച്ചിടാൻ പറഞ്ഞു. അവർ അതുപോലെ ചെയ്തു. തന്റെ മകളുടെ വയറുവേദന മാറി. പ്രസ്തുത തൈ ഇന്ന് വലിയ തെങ്ങായി. ആ തെങ്ങിലെ തേങ്ങ ഉപയോഗിച്ചാണ് നഫീസയുടെ വീട്ടിൽ ശൈഖ് ചിയ്യാമുമുസ്ല്യാർ തങ്ങളുടെ ആണ്ട് കഴിക്കുന്നത്. ഈ ആണ്ടിന് ഉപയോഗ്യമായ തേങ്ങ മാത്രമേ കായ്ക്കാറുള്ളൂ. പൊതുജനം ഇത് ശൈഖിന്റെ കറാമത്തായി വീക്ഷിക്കുന്നു.

## കള്ളൻ ബദുവഡയിൽ !

റെയിൽവേ ഉദ്യോഗസ്ഥനായി ജോലി നോക്കിയിരുന്ന മുഹമ്മദുണ്ണി വിവരിക്കുന്നു. തണ്ണീർക്കോട്ടുള്ള തട്ടാൻ സ്വർണ്ണവുമായി മുങ്ങി. പരിഭ്രാന്തരായ വീട്ടുകാർ ഒടുവിൽ ശൈഖിന്റെ സാമീപ്യം തേടി. വന്ന കാര്യം അറിയിച്ചപ്പോൾ

ശൈഖ് പറഞ്ഞു. ആ തട്ടാൻ ആന്ധ്രപ്രദേശിലെ ബദുവഡ എന്ന സ്ഥലത്തെ പോലീസ് സ്റ്റേഷനു പിന്നിലുള്ള ലോഡ്ജിൽ ഉണ്ട്. വേഗം പോയ്ക്കൊള്ളൂ. ശൈഖിന്റെ മറുപടി കിട്ടിയ ഉടൻ വീട്ടുകാർ ബദുവഡയിൽ എത്തി. കള്ളനെ കയ്യോടെ പിടിച്ചു.

## "വമൻ യുനാദിസ് മുഹു."

മുഹമ്മദുണ്ണി വീണ്ടും പറയുന്നു. എനിക്ക് വിട്ടുമാറാത്ത തലവേദനയുണ്ടായി. ഞാൻ ശൈഖിനെ സമീപിച്ചു. ഖുത്ബിയത്തിലെ "വമൻ യുനാദിസ് മുഹു" എന്ന് തുടങ്ങുന്ന ഏതാനും വരികൾ ഊതി മന്ത്രിച്ചു. ഖുത്ബിയത് പതിവാക്കാൻ നിർദ്ദേശിച്ചു. പിന്നീട് എനിക്ക് ഇതുവരെ വിട്ടുമാറാത്ത തല വേദന ഉണ്ടായിട്ടില്ല.

## പൂർണ്ണ പ്രസവം

കുളമുക്കിലെ മാനുക്ക പറയുന്നു. പരുതൂരിലെ ഒരു സ്ത്രീ പൂർണ്ണ ഗർഭാവസ്ഥയിലായി. അവർ പ്രസവിക്കുന്ന സമയത്ത് കുഞ്ഞിന്റെ തലയാണ് ആദ്യം ഭൂമിയിലേക്ക് വന്നത്. പ്രസവം പൂർണ്ണമാവുന്നില്ല. ബന്ധപ്പെട്ടവർ പ്രശ്നങ്ങളുടെ അത്താണിയായ ശൈഖിന്റെ അടുക്കൽ വന്നു. ഉടനെ ശൈഖുനായുടെ മറുപടി. ഒരു വെറ്റിലയിൽ മുഹിയുദ്ദീൻ മാല എഴുതി. അത് കഴിക്കാൻ പറഞ്ഞു. അത് കഴിച്ചപ്പോൾ സ്ത്രീ സാധാരണരീതിയിൽ പ്രസവിച്ചു.

## റെയിൽപാളത്തിൽ കല്ലുകൊണ്ടടി.

ശൈഖ് ചിയ്യാമു മുസ്ല്യാർ ഷൊർണ്ണൂരിൽ റെയിൽവേ കമാനത്തിനരികെ താമസിക്കുമ്പോൾ റെയിൽവേ ലൈനിൽ കല്ല് കൊണ്ടടിച്ച് വിളിച്ചുപറയും ബിരിയാണി കൊണ്ടുവാ. അപ്പോഴേക്കും ഒരുപറ്റം അപരിചിതർ ബിരിയാണിയുമായി വരും. ഇത് ശൈഖുനയുടെ കറാമത്തായി മുഹമ്മദുണ്ണി സ്മരിക്കുന്നു.

## പ്രത്യേക തലപ്പാവ്

ചിയ്യാമു മുസ്ല്യാരുടെ ഉസ്താദായിരുന്ന പെരുമ്പടപ്പ് നൂണക്കടവ് പള്ളിയിൽ അന്ത്യവിശ്രമം കൊള്ളുന്ന സൈനുദ്ദീൻ റംലി(റ) അദ്ദേഹവും ചിയ്യാമു മുസ്ല്യാരും മറ്റു പ്രഗത്ഭ സഹപാഠികളും കൂടി റമദാൻ വലിയ്യിനെ കാണാൻ പോയി. തിരിച്ചുപോരാൻ സമ്മതം ചോദിച്ചപ്പോൾ മറ്റു പലരുടേയും ഇടയിൽ നിന്ന് ചിയ്യാമുമുസ്ല്യാരുടെ ശിരസ്സിൽ റമളാൻ വലിയ്യ് തലപ്പാവണിയിച്ച്കൊടുത്തപ്പോൾ മറ്റുള്ളവർ അതിശയം പ്രകടിപ്പിച്ചു. അപ്പോൾ വലിയ്യ് പറഞ്ഞു. ചിയ്യാമു മുസ്ല്യാർ സ്വലാത്ത് വർദ്ധിപ്പിക്കുന്ന ആളാണ്.

## "ഇന്ന് മത്സ്യമൊന്നും വിറ്റില്ലല്ലോ."

തൃത്താല പ്രദേശത്തുള്ള മത്സ്യ കച്ചവടക്കാരൻ ചിയ്യാമു മുസ്ല്യാരുടെ അരികിലൂടെ മത്സ്യക്കുട്ടയുമായി പോകുമ്പോൾചിയ്യാമു മുസ്ല്യാർ വിളിച്ചു. പതിവനുസരിച്ച് ദൂരെനിന്ന് ചായ കൊണ്ടുവരാൻ പറയുമെന്ന് ഭയന്ന അദ്ദേഹം വഴിമാറി. അന്ന് അദ്ദേഹത്തിന്റെ കൊട്ടയിൽ നിന്നും ഒരു മീൻ പോലും വിറ്റുപോയില്ല. നിരാശനായ അദ്ദേഹം ആവലാതി ബോധിപ്പിക്കാൻ വേണ്ടി വൈകുന്നേരം ശൈഖിന്റെ അടുക്കലേക്ക് വന്നു. കച്ചവടക്കാരനെ കണ്ട മാത്രയിൽ ശൈഖ് അവർകൾ ചോദിച്ചു. "ഇന്ന് മത്സ്യമൊന്നും വിറ്റ് പോയില്ലല്ലോ?" അദ്ദേഹം തലകുനിച്ച് നിന്നു. നാളെ ശരിയായിക്കൊള്ളും എന്ന് പറഞ്ഞ് അദ്ദേഹത്തെ തിരിച്ചയച്ചു.

## "തിന്നോളൂ മടിക്കണ്ട."

സ്വഹാബതുൽ കിറാം ഉറുമ്പിനെ കരിക്കുന്നത് കണ്ട് ദ്വേഷ്യപ്പെട്ട നബി(സ) ഉപദേശിച്ചു. ഉറുമ്പായാലും കരിക്കാനുള്ള അവകാശം അല്ലാഹുവിനാണ്. ചെറുപ്രാണികളായാലും നോവിക്കരുത് എന്ന് പഠിപ്പിക്കുന്ന ഇസ്ലാമിന്റെ വക്താവും സൂഫീസാമ്രാജ്യത്തിലെ ചക്രവർത്തിമാരിലൊരാളുമായ ശൈഖ് ചിയ്യാമു മുസ്ല്യാർ ഉറുമ്പിനെ കൊല്ലാൻ അനുവദിച്ചില്ല. ജീവികളെ കൊല്ലാൻ പാടില്ലെന്ന് പഠിപ്പിക്കുന്ന ഇസ്ലാം, ചില ഉപദ്രവിക്കുന്ന പാമ്പുകളെ പോലുള്ള ജീവികളെ കൊല്ലാൻ അനുവദിക്കുന്നുണ്ടെങ്കിലും അതിനേയും കൊല്ലരു

തെന്ന് നിർബന്ധമുള്ള ആളായിരുന്നു ശൈഖുന. ചെറുജീവികളോട് അനുകമ്പയുള്ളവരായിരുന്നു അവർ. അദ്ദേഹത്തിന്റെ കാലിൽ ഒരു മുറിവുണ്ടായിരുന്നു. അതിൽ പുഴുക്കളരിക്കും. മഹാൻ നടക്കുമ്പോൾ അത് താഴെ വീഴും. വീണ സ്ഥലത്തുനിന്നും മുറിവിലേക്ക് തിരികെ പുഴുവിനെ വെച്ച ശേഷം അദ്ദേഹം പുഴുക്കളോടായി പറയും. തിന്നോളൂ മടിക്കേണ്ട.

## "വേഗം വീട്ടിലേക്ക് പൊയ്ക്കോ."

ഞാൻ ശൈഖിനെ കാണാൻ പോയപ്പോൾ പതിവിന് വിപരീതമായി 'വേഗം വീട്ടിലേക്ക് പൊയ്ക്കോ' എന്ന് പറഞ്ഞു. ഞാൻ ശൈഖിന്റെ വാക്ക് കേട്ട് എന്തോ സംഭവിച്ചു എന്ന് മനസ്സിലാക്കി ഉടനെ വീട്ടിൽ എത്തിയപ്പോൾ, എന്റെ രണ്ടര വയസ്സ് മാത്രം പ്രായമുള്ള മോൾ, എന്റെ ഭാര്യ അടുക്കളയിൽ ജോലി ചെയ്യുമ്പോൾ മോൾ കളിച്ച് ചൂടുള്ള വെള്ളപ്പാത്രം തട്ടിമറിച്ചു. തിളച്ചാറിയ വെള്ളം ശരീരത്തിലേറ്റ മോൾക്കും ഒന്നും സംഭവിച്ചില്ല. ഞാൻ അന്വേഷിച്ചു. ഇതെപ്പഴാ സംഭവിച്ചത്? അവർ സമയം പറഞ്ഞതും ഞാൻ ശൈഖിന്റെ അടുത്തിരുന്ന് സംസാരിച്ച് ശൈഖ് എന്നോട് പോവാൻ പറഞ്ഞതും ഒരേ സമയത്താണ്. കൂട്ടായി ഹംസക്ക ഈ കഥ പറയുമ്പോൾ തന്റെ മോളെ രക്ഷപ്പെടുത്തിയ ചിയ്യാമു മുസ്ല്യാരെ വീണ്ടും വീണ്ടും സ്മരിക്കുന്നു.

## "എനിക്ക് ബിരിയാണി വേണം."

ശൈഖ് ചിയ്യാമു മുസ്ല്യാർ (നഃമ) ഏകാന്തവാസത്തിലായിരിക്കുമ്പോൾ തന്നെ വളരെ മുഹിബ്ബുമാരും തങ്ങളുടെ മുരീദുമാരും അവിടെ ചെന്ന് അവരുടെ ആവശ്യം പറയും. വന്നവരോട് തനിക്ക് സ്നേഹമുണ്ടെന്നറിയാക്കാനെന്നവണ്ണം ഉസ്താദ് പറയും 'എനിക്ക് ബിരിയാണി വേണം.' പലരും അത് കേൾക്കേണ്ട താമസം എവിടെയെങ്കിലും പോയി ബിരിയാണി ശൈഖുനാക്ക് കൊണ്ടുവന്നുകൊടുക്കും. ശൈഖുനാക്ക് ഇരിക്കാനും കിടക്കാനും സൗകര്യമുള്ള കട്ടിൽ നിർമ്മിച്ചിരുന്നത് കുളമുക്ക് ചേക്കുക്കയായിരുന്നു. അദ്ദേഹം ശൈഖുനയുടെ സേവകരിൽ ഒരാൾ മാത്രം.

## കാവലിന് നായ

കൂട്ടായി ഹംസ പറയുന്നു. ഞാൻ ചിയ്യാമു മുസ്ല്യാരെ കാണാൻ അദ്ദേഹത്തിന്റെ സ്ഥിരവാസകേന്ദ്രമായ പട്ടാമ്പി പാലത്തറ റെയിൽപാളത്തിലേക്ക് പോയി. മഹാനെ അവിടെയെവിടേയും കാണാനില്ല. ഞാൻ തീരുമാനിച്ചു. ഞാൻ ഇവിടെവന്നത് ശൈഖിനെ കാണാനാണ്. അങ്ങയെ തേടിയിറങ്ങിയപ്പോൾ ഒരു അപരിചിതനെ കാണാനിടയായി. അദ്ദേഹം ചോദിച്ചു. നിങ്ങൾ ആരെയാണ് തെരയുന്നത്? ഞാൻ മറുപടി പറഞ്ഞു. ചിയ്യാമു മുസ്ല്യാരെ കാണാൻ വന്നതാണ്. അദ്ദേഹം ഇവിടെയില്ല. അപരിചിതൻ പറഞ്ഞു. ശൈഖുനാ ചിയ്യാമു മുസ്ല്യാർ പട്ടാമ്പി- കുറ്റിപ്പുറം റൂട്ടിൽ റെയിൽവേയുടെ അടുത്തായി ഒരു ഓവുചാലിൽ ഇരിപ്പുണ്ട്. ഞാൻ കേട്ടപാടെ സന്തുഷ്ടനായി. ഓടിപ്പോയപ്പോൾ ശൈഖുന അവിടെ ഇരിപ്പുണ്ട്. കാവലിനായി രണ്ട് നായ്ക്കളും ഇരിപ്പുണ്ട്. ഞാൻ സന്തുഷ്ടിയോടെ പറഞ്ഞു. നല്ല ചങ്ങാതിമാരാണെല്ലോ കൂടെ. മഹാൻ പുഞ്ചിരിച്ചു. പൊടുന്നനെ അദ്ദേഹം റെയിൽവെയുടെ അടുത്തെത്തി. ഏറ്റവും വേഗതയിലുള്ള ട്രെയിൻ വരുന്ന സമയത്ത് കൈനീട്ടിയാൽ തട്ടിക്കളയുന്ന അത്രയടുത്ത് ശൈഖുന കൈകെട്ടി നിന്നു. കുറച്ചകലെ ഞാനും നിന്നു. അവിടെതന്നെ തീവണ്ടിയുടെ വേഗതകൊണ്ട് ഭൂമി ചാടുന്നുണ്ടായിരുന്നു. ഞാൻ അത്ഭുതപ്പെട്ടു.

## കാളവണ്ടിയാത്ര

കപ്പൂർ മൊയ്തീൻകുട്ടി മുസ്ല്യാർ പറയുന്നു: കുഞ്ഞിമരക്കാർക്കയുടെ കാളവണ്ടി ചിയ്യാമുഉസ്താദിന്റെ സമീപത്തുകൂടി കടന്നുപോകുക പതിവായിരുന്നു. ഒരു ദിവസം അദ്ദേഹത്തെ ഉസ്താദ് വിളിച്ചു വണ്ടി നിർത്തിച്ചു. പിന്നെ സവാരി കാളവണ്ടിയിലായി. വിദൂരസ്ഥലങ്ങളിലേക്കെല്ലാം അതിൽ യാത്ര ചെയ്തു. വണ്ടിക്കാരന് ആദ്യമൊക്കെ ഉണ്ടായിരുന്ന നീരസം അൽപകാലത്തിനുശേഷം മാറി. ജീവിതനിലവാരം കുറഞ്ഞ അദ്ദേഹത്തിന് ഒരാഴ്ച കിട്ടുന്ന കാശ് ഒരു ദിവസം കയ്യിലാവുന്നത് കണ്ടപ്പോൾ ശൈഖുനയെ ഇറക്കി യാത്ര ചെയ്യുവാൻ ഇഷ്ടപ്പെട്ടില്ല. ഇത് ഉസ്താദവർകളുടെ മഹത്തായ കറാമത്തായിട്ടാണ് കുഞ്ഞിമരക്കാർക്ക കാണുന്നത്.

## "ജ്, ന്നാല് നാട് വിട്ട് പോവോടോ..."

നഫീസഉമ്മ മകൻ മുഹമ്മദാലിയോട് ജീവിതം വഴിമുട്ടിയപ്പോൾ ചിയ്യാമു മുസ്ല്യാരെ കാണാൻ വേണ്ടി പറഞ്ഞു. മഹാന്നവകർകളെ കണ്ടപ്പോൾ തന്നെ അവിടുന്ന് പരിഹാരം നിർണ്ണയിക്കുകയാണ്. ജ്, ന്നാല് നാട് വിട്ട് പോവോടോ. മുഹമ്മദാലി ഇത് കേട്ട് ആദ്യം അമ്പരന്നെങ്കിലും പിന്നീടാണ് അതിന്റെ പൊരുൾ മനസ്സിലായത്. യാതൊരു ചെലവും കൂടാതെ വിദേശത്തേക്ക് പോവുകയും ദരിദ്രനായ മുഹമ്മദാലി ധനികനായി മാറുകയും ചെയ്തു. ഈ അവസ്ഥ ചിയ്യാമുമുസ്‌ലിയാരുടെ കറാമത്തായിട്ടാണ് മുഹമ്മദാലി കാണുന്നത്.

## "ഇതാ ഇത് കൊണ്ട് പൊയ്ക്കോളൂ ഞാൻ വരാം."

ശൈഖ് ചിയ്യാമു ഉസ്താദിന്റെ വീട്ടുകാർ പട്ടാമ്പി പ്രദേശത്തേക്ക് ശൈഖവർകളുടെ അടുത്ത് വന്നപ്പോൾ ചിയ്യാമു മുസ്ല്യാർ കുശലാന്വേഷണം നടത്തി. അവർ നമുക്കിനി എരമംഗലത്തേക്ക് പോകാം എന്ന് പറഞ്ഞപ്പോൾ, രണ്ട് മീസാൻകല്ലുകൾ കൊടുത്തയച്ചു. "ഞാൻ അങ്ങോട്ട് വരാം ഇതാ, ഇത് കൊണ്ട്പൊയ്ക്കോ." അവർ അതുമായി എരമംഗലത്തേക്ക് പോയി. അൽപ ദിനങ്ങൾക്ക് ശേഷം ശൈഖ് ചിയ്യാമുമുസ്ല്യാർ വഫാത്തായി എന്ന വാർത്തയാണ് എരമംഗലത്തേക്ക് എത്തിയത്. മഹാനവർകൾ വഫാത്തായിട്ട് ഏകദേശം ഇരുപതിലധികം വർഷമായി. അദ്ദേഹത്തിന്റെ മഖ്ബറ എരമംഗലം ജുമാ മസ്ജിന്റെ സമീപത്ത് വലിയുപ്പ ഹിശാം മുസ്ല്യാരോട് കൂടെയാണ്. ഈ മഹാന്മാരുടെ ബറക്കത്ത് കൊണ്ട് പടച്ച തമ്പുരാൻ നമ്മുടെ ഇരുവീടും വിജയിപ്പിക്കട്ടെ. ആമീൻ.

## വിഷം തീണ്ടിയവരെ സുഖപ്പെടുത്തുന്നു

കപ്പൂർ സ്വദേശി അബ്ദുക്കായെ പാമ്പ് കടിച്ചപ്പോൾ വാവറയിൽ താമസിക്കുന്ന ചിയ്യാമുമുസ്ല്യാരെ സമീപിച്ചു. അല്പം വെള്ളം ആവശ്യപ്പെടുകയും ഖുർആൻ ജപിച്ച് മന്ത്രിച്ച് കൊടുത്ത് പറഞ്ഞു: "നല്ല കടിയാണെല്ലോ പഹയൻ കടിച്ചത്. സാരമില്ല ഇത് കുടിച്ചോ, ഭേദമായിക്കൊള്ളും." ഇതും പറഞ്ഞ് സമാധാനിപ്പിച്ച് അവരെ തിരിച്ചയച്ചു. മടങ്ങിവരുമ്പോൾ വഴിയിൽ കടിച്ച പാമ്പ് ചത്ത് കിടക്കുന്നു!

വീട്ടിൽ തിരിച്ചെത്തിയ അബ്ദുക്കാക്ക് എന്തെന്നില്ലാത്ത അസ്വസ്ഥത. വിവരം ചിയ്യാമുമുസ്ല്യാരെ അറിയിച്ചു. ഉടൻ അവിടുന്ന് പറയുന്നു: "അവൻ രണ്ട് അയില വാങ്ങി കൊടുന്നിട്ടുണ്ട്. ഒന്ന് കറിയും മറ്റൊന്ന് പൊരിച്ചിട്ടുമുണ്ട്. അത് അകത്താക്കാൻ കഴിയാത്ത കേടല്ലാതെ അവനൊന്നുമില്ല. അതും കഴിച്ച് അവനോട് ഉറങ്ങാൻ പറ." വീട്ടിൽ ചെന്നപ്പോൾ ശൈഖ് അവർകൾ പറഞ്ഞതെല്ലാം യാഥാർത്ഥ്യമായിരുന്നു. പഥ്യം നോക്കാതെ ചികിത്സിച്ച ചിയ്യാമുമുസ്ല്യാരുടെ ചികിത്സക്ക് വിധേയനായ അബ്ദുക്ക സുഖം പ്രാപിച്ചു.

## "ഇതെന്റെ കഞ്ഞിയല്ല മുഹ്യിദ്ദീൻ ശൈഖിന്റെ"

കോഴിക്കരയിലുള്ള ചേക്കുക്കയെ കാഞ്ഞിരത്താണിക്കടുത്ത് വെച്ച് പാമ്പ് കടിച്ചു. ഏറെനേരം കഴിഞ്ഞായിരുന്നു സഹായത്തിനാളെത്തിയത്. നാട്ടുകാർ കൂടി അദ്ദേഹത്തെ ആശുപത്രിയിൽ എത്തിച്ചെങ്കിലും രക്ഷയില്ലെന്നും പറഞ്ഞ് ആസ്പത്രി അധികൃതർ മടക്കുകയായിരുന്നു. ഇനി എന്തു ചെയ്യണമെന്നറിയാതെ അവർ പരിഭ്രമിച്ചുനിൽക്കുമ്പോഴാണ് കൂട്ടത്തിൽപ്പെട്ട എടപ്പറമ്പ് സ്വദേശി പാറയിൽ സ്കൂളിനടുത്ത് താമസിക്കുന്ന മൂസക്കുട്ടി അഭിപ്രായപ്പെട്ടത്. ഇയാളെ നമുക്ക് ചിയ്യാമുമുസ്ല്യാരെ ഒന്ന് കാണിച്ച് വീട്ടിലേക്ക് മടങ്ങാം. എല്ലാവരും അതംഗീകരിക്കുകയായിരുന്നു. അന്ന് ശൈഖുന ആവണങ്ങാട്ടിലായിരുന്നു താമസം. അവിടെച്ചെന്ന് ഉണ്ടായ കാര്യങ്ങളെല്ലാം പറഞ്ഞു. ശൈഖവർകൾ ഇതൊരു കാര്യമാക്കിയില്ല. തന്റെ സേവകരോട് നേർച്ച അരിയിൽ നിന്ന് സ്വൽപമെടുത്ത് കഞ്ഞിവെക്കാനും വന്നവരോട് ഒരു മറയുണ്ടാക്കാനും ആവശ്യപ്പെട്ടു. ആർക്കും ഒന്നും മനസ്സിലായില്ലെങ്കിലും ശൈഖുനയുടെ നിർദ്ദേശം സ്വീകരിച്ച് കഞ്ഞിയും മറയും റെഡിയായി. ചേക്കുക്കായുടെ ജ്യേഷ്ഠനെ വിളിച്ചി രുത്തി ചേക്കുക്കായെ മടിയിൽ ചാരിയിരുത്താൻ ആവശ്യപ്പെട്ടതിന്ശേഷം എന്തോ മന്ത്രിച്ചു. എന്നിട്ട് പറഞ്ഞു: "നല്ലവണ്ണം കുടിച്ചോ ഇതെന്റേതല്ല മുഹ്യിദ്ദീൻശൈഖിന്റെ കഞ്ഞിയാ." ശേഷം അത് മുഴുവൻ കോരിക്കൊടുത്തു. എല്ലാം കുടിക്കുകയും ചെയ്തു. കുടിച്ച് തീരുമ്പോഴേക്കും ചേക്കുക്ക പൂർണ്ണബോധമുള്ളവനായി. കണ്ണുകൾ തുറന്നു. ഇതുകണ്ട് അവിടെയുള്ളവർക്കെല്ലാം ആശ്വാസമായി. എന്നിട്ട് ശൈഖവർകൾ പറഞ്ഞു: "ചേക്കുവല്ല ഇപ്പോൾ മരിക്കുന്നത് അവനേക്കാൾ മുമ്പ് നിങ്ങളാ മരിക്കുക, പൊയ്ക്കൊള്ളുക." അവർ മടങ്ങി. ശൈഖവർകൾ

പറഞ്ഞതുപോലെ കുറച്ച് കാലത്തിനുശേഷം ജ്യേഷ്ഠൻ മരിക്കുകയും ചേക്കു വീണ്ടും കുറേ കാലം ജീവിക്കുകയും ചെയ്തു.ചിയ്യാമുമുസ്ല്യാരുടെ ഓരോ പ്രവചനവും പുലരുകയായിരുന്നു.

## പാമ്പിനെ തിരിച്ചുവിളിക്കുന്നു

ഒരുകാലത്ത് നടുവട്ടം ശുകപുരം കുന്നിലായിരുന്നു ചിയ്യാമുമുസ്ല്യാർ താമസിച്ചിരുന്നത്. ജനങ്ങളിൽ നിന്ന് അകന്ന് താമസിക്കുന്ന കാലമായിരുന്നു അത്. ഈ സമയത്താണ് ശൈഖവർകളെ പാമ്പ് കടിക്കുന്നത്. മനുഷ്യനു മായി ഇടപഴകാതെ ജീവിക്കുന്നവനെ ഇഴജന്തുവാണോ ഉപദ്രവിക്കുന്നത്.? തന്റെ കയ്യിലുള്ള വടികൊണ്ടതിനെ തോണ്ടി തിരിച്ചുകൊണ്ടുവന്ന് 'കടി ക്കെടാ' എന്നും പറഞ്ഞ് പാമ്പിനെ കാലിൽ വെച്ചു. പാമ്പ് ഒന്നും ചെയ്യാതെ അടുത്ത കുറ്റിക്കാട്ടിലേക്ക് പോയി. വിഷം തീണ്ടിയതുമില്ല. ഈ സംഭവം അദ്ദേഹം തന്നെ പലരോടും പറഞ്ഞതായി അറിയുന്നു.

## "രോഗം ഇതുകൊണ്ട് മാറട്ടെ."

കൂനംമൂച്ചി മരക്കാറിന്റെ കുടുംബത്തിൽപെട്ട ഒരാൾ എന്നും രോഗിയാ ണ്. ശമനമാകുന്നില്ലതാനും ശരീരമാസകലം കുഴയുക. തലയിലും ശരീര ത്തിലെവിടേയും രോമങ്ങളോ മുടിയോ ഇല്ല. കയറിയിറങ്ങാത്ത ചികിത്സാ കേന്ദ്രങ്ങളില്ല. ഒരു ദിവസം അദ്ദേഹം ചിയ്യാമുമുസ്ല്യാരെ സംബന്ധിച്ച് അറി ഞ്ഞു. ചിയ്യാമുമുസ്‌ലിയാരെ തേടിയിറങ്ങിയ അദ്ദേഹം ശൈഖവർകളെ കണ്ടു. അസുഖവിവരങ്ങൾ ബോധിപ്പിച്ചു. ഇത് കേട്ട ശൈഖവർകൾ ഒരു പൊതി അദ്ദേഹത്തിന് നൽകിയിട്ട് പറഞ്ഞു: "ഇതുകൊണ്ട് നിന്റെ രോഗം മാറട്ടെ." മരുന്ന് കഴിക്കേണ്ട താമസം രോഗം സുഖപ്പെട്ടു. ഇക്കാലത്ത് ശൈഖ വർകൾക്ക് പരിചാരകരും സഹായികളും കൂടിവരുന്നുണ്ടായിരുന്നു. എവി ടെച്ചെന്നാലും അദ്ദേഹത്തിന് സേവകന്മാർ ഉണ്ടാകുമായിരുന്നു.

## പ്രമേഹരോഗിക്ക് ഓമക്കായ ശരണം!

ചിയ്യാമുമുസ്ല്യാർ മാവറയിൽ താമസിക്കുമ്പോഴാണ് ഒരു പ്രമേഹരോഗി ആവലാതി പറയുന്നത്. ശൈഖ് മുസ്ല്യാർ പറഞ്ഞുകൊടുത്ത മരുന്ന് "ഓമ ക്കായ പഞ്ചസാരയിൽ കലർത്തി തിന്നടാ. നിന്റെ രോഗം അതുകൊണ്ട് മാറ

ട്ടെ.'' അസുഖം പെട്ടെന്ന് സുഖപ്പെട്ടുഎന്ന് മാത്രമല്ല ആ അസുഖം അയാൾക്ക് മരണം വരെ വന്നിട്ടില്ല. ഇത്പോലെ എത്രയെത്ര അനുഭവങ്ങൾ!

## പുതുപെണ്ണിറങ്ങാറായി, മാലകവർച്ച!

കൂനംമൂച്ചി സ്വദേശി തലവണപ്പറമ്പ് മരക്കാറിന്റെ മകളുടെ കല്യാണദിവസം രാത്രിയിലാണ്. കല്യാണസദ്യയും മറ്റും ഏകദേശം കഴിഞ്ഞു. പുതുപ്പെണ്ണ് ഇറങ്ങാറായി. അപ്പോഴാണ് കറന്റ് പോകുന്നത്. ഈ സമയത്തായിരുന്നു തക്കം പാർത്തിരുന്നവർ കല്യാണപ്പെണ്ണിന്റെ മാല കവർച്ച നടത്തുന്നത്. ആകെ ബഹളം ഉയർന്നു. എന്തുചെയ്യും. ഈ സമയത്ത് ചിയ്യാമുമുസ്ല്യാർ മാവറ നഫീസയുടെ തറവാട്ടിൽ വിശ്രമിക്കുന്ന സമയമാണ്. ചിലപ്പോൾ അവിടെക്കാണും. ഈ വിവരം പറയാൻ ഞാൻ അവിടെച്ചെന്നു. വിവരം പറഞ്ഞു. നീ പോയി വെറ്റിലയും പുകയിലയും കൊണ്ടുവാ. പെട്ടെന്ന് എത്തിച്ചുകൊടുത്തു. അത് കയ്യിൽ തിരുമ്മി എന്നോട് പറഞ്ഞു: "പുതിയണ്ണ് ഇറങ്ങട്ടെ, സാധനം അവിടെക്കിട്ടും. ഇറങ്ങുമ്പോൾ വിളക്ക് കത്തിക്കാൻ പാടില്ല." അങ്ങനെ ഞാൻ മകളെ ഇറക്കാൻ ഒരുക്കി, ലൈറ്റെല്ലാം കെടുത്തി. വീടിന്റെ നാലുഭാഗവും നിരീക്ഷിക്കാൻ ആളെയും നിറുത്തി. പെട്ടെന്നാണ് വീടിന്റെ ചുമരിൽ ഒരു സ്ത്രീ കയ്യെത്തിക്കുന്നത്. ശേഷം അവിടെ തപ്പിനോക്കിയപ്പോൾ മാലകിട്ടി. മകളുടെ കല്യാണം വഷളാകാതെ നടന്നു. കളവ് നടത്തിയത് പള്ളിക്കാട് ചിറയിൽ താമസിക്കുന്ന ഐശുമ്മയാണ്. പിൽക്കാലത്ത് അവർക്ക് വന്ന ദുരനുഭവമായിരുന്നു അവളാണ് ചെയ്തത് എന്നറിവായത്.

## നേർച്ചപ്പെട്ടി കട്ടവൻ ഭ്രാന്തനായി!

മാവറ തറവാട്ടിൽ വെച്ച നേർച്ചപ്പെട്ടി ഒരു ദിവസം കാണുന്നില്ല. ഈ വിവരം ചിയ്യാമുമുസ്ല്യാർ അറിഞ്ഞു. അവിടുന്ന് ഒരാളെ വിളിച്ച് പറഞ്ഞു: "യാഹുവിന് ഭ്രാന്താണ്, അവൻ പെട്ടിയെടുത്ത് അടുത്ത മാവിൻചുവട്ടിൽ ഉപേക്ഷിച്ചിട്ടുണ്ട്. അത് എടുത്ത് വരൂ...." ചെന്ന് നോക്കുമ്പോൾ അവിടെയുണ്ടത്. പിന്നെയാണ് യാഹു പറയുന്നത് കേട്ടത്, ഞാനത് കവർന്ന് മാവിൻചുവട്ടിലെത്തി തുറന്ന് നോക്കുമ്പോൾ ഒരു സർപ്പം പടം വിടർത്തിനിൽക്കുന്നു. ഇത് കണ്ട് ഭയന്നാണ് എനിക്ക് ഭ്രാന്തായത്.

## വാക്കും നാക്കും

ഒരിക്കൽ ചിയ്യാമുമുസ്ല്യാർ ഒരു കാളവണ്ടിയിൽ കയറാനിടയായി. കുറേ യാത്രചെയ്തശേഷം പെട്ടെന്നാ കാളവണ്ടി ഒരാൾക്ക് മുന്നിൽ നിർത്തി. അയാൾ പറഞ്ഞു. എവിടേക്കും പോകരുത് ചരക്കുമായി നിന്നെ കാത്ത് നിൽക്കുന്നുണ്ട്. പെട്ടെന്ന് ചെല്ലാൻ പറഞ്ഞിട്ടുണ്ട്.

ചിയ്യാമുമുസ്ല്യാരോടിതെങ്ങനെ പറയും? മുസ്‌ലിയാരൊന്നിറങ്ങിത്തരണം. എനിക്ക് തിരക്കായി തിരിച്ച് പോകേണ്ടതുണ്ട്. മൂന്ന് തവണ ഇതാവർത്തിച്ച പ്പോൾ മുസ്ല്യാർ ഇറങ്ങി. തുടർന്ന് പറഞ്ഞു : "വണ്ടിയിൽ നിന്റെ വാപ്പാനെ കേറ്റെടാ...!"

വണ്ടിക്കാരൻ വീട്ടുമുറ്റത്തെത്തിയപ്പോൾ വാപ്പാക്ക് അത്യാപത്ത് എത്തി ജനം കൂടിയിരിക്കുന്നു!

## പ്രവചനം ഫലിച്ചു

ഇ.വി. അബ്ദുറഹിമാൻ കോഴിക്കര പറയുന്നു: ഒരാൾക്ക് പാമ്പ് കടിയേ റ്റു. മറ്റൊരാളേയും കൂട്ടി അയാൾ ശൈഖിനെ സമീപിച്ചു. ശൈഖ് പറഞ്ഞു: "ഇയാളുടെ കാര്യം ഞാനേറ്റു. കൊണ്ടുവന്ന നിന്റേതോ?" അന്നുരാത്രിതന്നെ അയാൾ മരണപ്പെട്ടു.

## ശൈഖിന്റെ അന്ത്യാഭിലാഷം

ശൈഖ് ചിയ്യാമു മുസ്ല്യാരുടെ പിതാമഹനായ ഹിശാം മുസ്‌ലിയാർ (റ) അവർകളുടെ ഖബറിനരികിൽ തന്നെ മറവ് ചെയ്യണമെന്ന വസ്വിയ്യത് അന്നത്തെ പള്ളിക്കാരണവരായ ബീരാവുഹാജിയോട് പറഞ്ഞിരുന്നു. ശൈഖുന വഫാതായപ്പോൾ അവിടെ സ്ഥലപരിമിതി കണ്ടു. എന്ത് സംഭവി ച്ചാലും വേണ്ടില്ല അവിടെത്തന്നെ ഖബർ കുഴിച്ചു. അത്ഭുതമെന്ന് പറയാം ഒരു ഖബറിന് വിശാലമായ സ്ഥലം അവിടെ ഉണ്ടായി.

# എരമംഗലത്ത് അന്ത്യവിശ്രമം കൊള്ളുന്ന ആത്മീയ ജ്യോതിസ്സുകൾ!

**മർഹൂം ഉമർ ഫൈസി എരമംഗലം**

വിശ്വാസികളുടെ അകതാരിൽ ആത്മീയാനുഭൂതിയുടെ ഒരായിരം സ്മരണകൾ തട്ടിയുണർത്തുന്ന മഹാന്മാരായ രണ്ട് ഔലിയാക്കളാണ് ഹിശാം മുസ്ല്യാർ (റ)വും ചിയ്യാമു മുസ്ല്യാർ (റ)വും. എരമംഗലം ജമാഅത്ത് പള്ളിയോടനുബന്ധിച്ചുള്ള മഖാമിലാണ് ഈ ആത്മീയജ്യോതിസ്സുകൾ അന്ത്യവിശ്രമം കൊള്ളുന്നത്.

ഔലിയാക്കൾ അല്ലാഹു ആദരിച്ചവരാണ്. അല്ലാഹു ആദരിച്ചവരെ ആദരിക്കൽ ഇസ്ലാമിന്റെ ഭാഗവും അവരെ നിന്ദിക്കൽ ഇസ്ലാമിൽ നിന്ന് പുറത്തുപോകാൻ കാരണവുമാണ്. ഭൗതിക പരിത്യാഗം, നിഷ്കളങ്ക പ്രവർത്തനം, അചഞ്ചലവിശ്വാസം, പരിപൂർണ്ണഅനുസരണം എന്നിവയിലൂടെ അല്ലാഹുവിന്റെ സാമീപ്യം കരസ്ഥമാക്കുകയും അവന്റെ പ്രത്യേക തൃപ്തിക്ക് പാത്രീഭൂതരാവുകയും ചെയ്ത ഉന്നതവ്യക്തികളാണ് ഔലിയാക്കൾ. ത്യാഗസമ്പുഷ്ടമായ ജീവിതത്തിലൂടെയാണ് ഔലിയാക്കൾ ഉന്നതസ്ഥാനത്തിലെത്തുന്നത്.

പൊന്നാനി താലൂക്കിലെ കോടഞ്ചേരിയിലാണ് ശൈഖ് ഹിശാം മുസ്ല്യാർ ജനിച്ചത്. സെയ്തുമുഹമ്മദ് എന്ന പേരിൽ അറിയപ്പെടുന്ന ആളാണ് മഹാനവർകളുടെ പിതാവ്. ഒരു മകനും മകളുമാണ് അവരുടെ സന്താനങ്ങൾ. മമ്മദുൽ മഖ്ദൂം, മമ്മിക്കുട്ടി ഖാളി എന്നീ മഹത്തുക്കളായ പണ്ഡിതന്മാരിൽ നിന്നാണ് അദ്ദേഹം വിജ്ഞാനം നുകർന്നത്.

പെരുമ്പടപ്പ് പുത്തൻപള്ളിയിൽ അന്ത്യവിശ്രമം കൊള്ളുന്ന വലിയുള്ളാഹി കുഞ്ഞഹമ്മദ് മുസ്ല്യാർ (റ) ഞമനേങ്ങാട് ജുമാഅത്ത് പള്ളിയിൽ മറപ്പെട്ടുകിടക്കുന്ന വലിയുള്ളാഹി എനിക്കുട്ടിമുസ്ല്യാർ (റ), ഉസ്താദുൽ അസാതീദ് ബഹു: കുട്ട്യാമു മുസ്ല്യാർ വെളിയങ്കോട് (റ) എന്നിവർ അദ്ദേഹത്തിന്റെ പ്രധാനശിഷ്യന്മാരിൽ പെടുന്നു. ശൈഖ് കുഞ്ഞഹമ്മദ് മുസ്ല്യാർ (റ) അദ്ദേഹ

ത്തിന്റെ പ്രധാന മുരീദുമാരിൽ ഒരാളുമാണ്. നഖ്ശബന്തി ത്വരീഖത്തിന്റെ ശൈഖായിരുന്നു മഹാനവർകൾ.

ഇബാദത്തിലും വിജ്ഞാന സമ്പാദനത്തിലും അതീവ തല്പരനായിരുന്ന ശൈഖവർകൾ കുട്ടിക്കാലത്തു തന്നെ അതീവ പാണ്ഡിത്യം നേടുകയും ഇസ്ലാമിക കാര്യങ്ങളിൽ ഫത്‌വകൾ നൽകാനും തുടങ്ങിയിരുന്നു. ഐഹികജീവിതം നശ്വരമാണെന്നും ശാശ്വതമായ പാരത്രീകജീവിതത്തിലേക്കുള്ള പാതയൊരുക്കുകയാണ് ഭൗതികജീവിതലക്ഷ്യമെന്നും നമുക്ക് മനസ്സിലാക്കിത്തന്ന മഹാനവർകളുടെ ജീവിതം നമുക്ക് മാതൃകയാണ്. കർമ്മശാസ്ത്രം, ഹദീസ്, തഫ്സീർ, ഇൽമുൽ ഹഖാഇഖ്, ഇൽമുതൗഹീദ്, വ്യാകരണം എന്നീ വിഷയങ്ങളിൽ പ്രാവീണ്യം നേടി. ദറസ് വിദ്യാഭ്യാസത്തിന് പ്രത്യേക താല്പര്യം കൊടുത്തിരുന്ന ശൈഖവർകൾ മുദരിസായിരിക്കെ തികഞ്ഞ സുകൃതചൈതന്യത്തോടെയാണ് പരലോകം പൂകിയത്. സേവനരംഗത്ത് അദ്ദേഹത്തിന്റെ സമീപനം വ്യക്തവും യുക്തിപൂർവ്വവുമായിരുന്നു. മുസ്ലീം സമുദായത്തെ തന്റെ അഗാധമായ ചിന്തയും അതുല്യ വ്യക്തിത്വവും ഉപയോഗിച്ച് സമൂലമായ പരിവർത്തനത്തിന് വിധേയമാക്കി.. സമുദായത്തിന്റെ ശോച്യാവസ്ഥ തുടച്ചുമാറ്റാനും ദീനിന്റെ പുനരുദ്ധാരണത്തിനും തദ്വാര സാമൂഹ്യോത്ക്കർഷത്തിനും അദ്ദേഹത്തിന്റെ ശിഷ്യന്മാരിൽ പ്രമുഖരെ നാടിന്റെ നാനാഭാഗത്തേക്കും അയച്ചു.

ശൈഖവർകളുടെ ഉന്നതപദവി മനസ്സിലാക്കിയ അദ്ദേഹത്തിന്റെ മുരീദും ശിഷ്യനുമായ ശൈഖ് കുഞ്ഞഹമ്മദ് മുസ്ല്യാർ (റ) തനിക്ക് വല്ല രോഗമോ മറ്റു വിഷമങ്ങളോ നേരിട്ടാൽ ദുആ ചെയ്യാൻ അഭ്യർത്ഥിച്ചുകൊണ്ട് തിരുസന്നിധിയിലേക്ക് ദൂതനെ അയക്കാറുണ്ടായിരുന്നു. ദൂതൻ ശൈഖിന്റെ അടുത്തെത്തി തിരിച്ചെത്തും മുമ്പ് രോഗം ഭേദമാകാറാണ് പതിവ്. ഹിജ്റ 1331-ൽ ശൈഖ് കുഞ്ഞഹമ്മദ് മുസ്ല്യാർ (റ) വാതരോഗബാധിതനായപ്പോൾ തന്റെ ഉസ്താദായ ശൈഖ് ഹിഷാം മുസ്ല്യാർ (റ)വിന്റെ പ്രാർത്ഥന തേടാനായി തിരുഹള്റത്തിലേക്ക് ഖാദിമിനെ പറഞ്ഞയച്ചു. ഔദാര്യവാനായ റബ്ബിന്റെ ദാത്ത് കാണാൻ അവർക്കും നമുക്കും അല്ലാഹു തൗഫീക്ക് ചെയ്യട്ടെ. ആമീൻ- എന്നായിരുന്നു മഹാനവർകളുടെ പ്രാർത്ഥന. തന്റെ ബഹുവന്ദ്യ ഉസ്താദിന്റെ പ്രാർത്ഥനാവചനം കുഞ്ഞഹമ്മദ് മുസ്ല്യാർ(റ) ദൂതനിൽ നിന്നറിഞ്ഞപ്പോൾ

തന്നെത്തേടിയെത്തിയ രോഗം ഭേദമാകാനുള്ളതല്ലെന്ന് മനസ്സിലാക്കി, തന്റെ രോഗത്തിനുള്ള ചികിത്സ നിറുത്തിവെക്കുകയും ചെയ്തു.

ദീർഘകാലം മുസ്ലീം ലോകത്തിന് ആത്മീയനേതൃത്വം നൽകി സമൂഹത്തിന്റേയും സമുദായത്തിന്റേയും ശാപമായി മാറിയ ബിദ്ഈ പ്രസ്ഥാനങ്ങൾക്കെതിരെ ചെറുത്തുനില്പ് നടത്തിയ ശൈഖ് ഹിഷാം മുസ്ല്യാർ (റ) ഹിജ്റ 1331-ൽ പരലോകപ്രാപ്തനായി. ജന്മസ്ഥലം കോടഞ്ചേരിയാണെങ്കിലും സ്ഥിരതാമസസ്ഥലമായ എരമംഗലം ജുമാഅത്ത് പള്ളിയിൽ ഖബറടക്കപ്പെട്ടു.

## ശൈഖ് ചിയ്യാമു മുസ്ല്യാർ(റ)

എരമംഗലം പള്ളിയോടനുബന്ധിച്ച മഖാമിൽ അന്ത്യവിശ്രമം കൊള്ളുന്ന മറ്റൊരു വലിയ്യാണ് ശൈഖ് ചിയ്യാമുസ്ല്യാർ (റ). ശൈഖ് ഹിഷാം മുസ്ല്യാർ (റ) വിന്റെ പൗത്രനാണ് ഇദ്ദേഹം. കൂട്ടായി സ്വദേശിയായ ഇബ്രാഹിം മുസ്ല്യാരാണ് പിതാവ്. ജനാബ്: ഇമ്മുസാഹിബ്, മാമുമുസ്ല്യാർ എന്നിവർ അദ്ദേഹത്തിന്റെ ഉമ്മവഴിക്കുള്ള സഹോദരങ്ങളാണ്. മറിയക്കുട്ടി സഹോദരിയുമാണ്. ഇവരെല്ലാം ഇഹലോകവാസം വെടിഞ്ഞെങ്കിലും ഇവരുടെ മക്കളും പേരക്കിടാങ്ങളും ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്. എരമംഗലം പള്ളിയുടെ കിഴക്കുഭാഗത്തുള്ള പേരോത്തയിൽ തറവാട്ടിൽ ഭൂജാതനായ ശൈഖ് ചിയ്യാമുമുസ്ല്യാരുടെ വഫാത്തും അവിടെവെച്ചുതന്നെയാണ്.

ചെറുപ്പത്തിൽ തന്നെ അസാധാരണ വ്യക്തിത്വം പ്രകടിപ്പിച്ചുകൊണ്ടാണ് ശൈഖ് ചിയ്യാമുമുസ്ല്യാർ വളർന്നത്. ജീവിതരീതിയിലും സ്വഭാവത്തിലും ജനങ്ങളുടെ ബഹുമാനവും സ്നേഹാദരങ്ങളും അദ്ദേഹം പിടിച്ചുപറ്റിയിരുന്നു. പഠനത്തിലും ഇബാദത്തിലും വളരെയധികം ശ്രദ്ധ പതിപ്പിച്ചിരുന്ന അദ്ദേഹം യുവത്വം പ്രാപിക്കുന്നതിന് മുമ്പ്തന്നെ പണ്ഡിതനും അദ്ധ്യാത്മികജ്ഞാനിയുമായി. ജീവിതത്തിന്റെ മുഖങ്ങൾ കണ്ടറിയുന്നതിന് മുമ്പ്തന്നെ ഈ ഭൗതികജീവിതത്തോട് വിടപറഞ്ഞ് നാടിനേയും കുടുംബത്തേയും വലിച്ചെറിഞ്ഞുകൊണ്ട് ഏകാന്തതയെ ശരണം പ്രാപിച്ചു. എണ്ണമറ്റ കറാമത്തുകളെകൊണ്ട് പ്രസിദ്ധനായ ശൈഖവർകൾ വഫാത്തിന്റെ ഏതാനും നാൾ മുമ്പ് രണ്ട് മീസാൻകല്ലുകൾ തറവാട്ടിലേക്ക് കൊടുത്തയച്ചു. തന്റെ ഉപ്പാപ്പയായ ശൈഖ്

ഹിഷാം മുസ്ല്യാർക്കൊപ്പം ഒരു മഖാമിൽ കിടക്കുവാനായി സ്വന്തം വീട്ടിലേക്ക് മടങ്ങിയെത്തുകയും കൂടുതൽ താമസിയാതെ ഹിജ്റ വർഷം 1339 ജമാദുൽ അവ്വൽ 9ന് (ക്രിസ്തുവർഷം 1979 ഏപ്രിൽ 15 – ന്) വഫാത്താകുകയും ചെയ്തു.

ഇന്ന് എരമംഗലം പള്ളിയും ഈ മഹാന്മാരുടെ മഖാമും ജാതിമതഭേദമന്യേ സാധാരണജനങ്ങളുടേയും അദ്ധ്യാത്മിക മനുഷ്യരുടേയും അഭയകേന്ദ്രമാണ്. നാടിന്റെ നാനാഭാഗത്തുനിന്നും ശൈഖൻമാരുടെ മഖാമിലേക്ക് സിയാറത്ത് ലക്ഷ്യമാക്കി ജനങ്ങൾ പ്രവഹിക്കുന്നു. തങ്ങളുടെ ആഗ്രഹാഭിലാഷ സാക്ഷാത്കാരത്തിനും രോഗശമനത്തിനുമായി എത്തിച്ചേരുന്നവർ കൃതാർത്ഥരും ആശ്വാസചിത്തരുമായി തിരിച്ചുപോകുന്ന കാഴ്ച ആനന്ദദായകമാണ്.

# ശാശ്വതശാന്തിക്ക് സാത്വിക സാമീപ്യം

മുഹമ്മദ്ബിൻ അലിസഖാഫി കല്ലാമൂല

പ്രപഞ്ചത്തിന്റെ പച്ചപ്പും പ്രസരിപ്പും കുറേ വലിയ മനുഷ്യരാണ്. കർമ്മങ്ങളാണ് വലിയ മനുഷ്യരെ സൃഷ്ടിക്കുന്നത്. അദ്ധ്യാത്മിക കർമ്മങ്ങൾ അത്ഭുതമനുഷ്യരെയാണ് സൃഷ്ടിക്കുക. ഇവരെപ്പറ്റി ഔലിയാക്കൾ, മഹാന്മാർ എന്നൊക്കെ നാം പറയുന്നു. ഭൂമുഖത്തെ എല്ലാ വർത്തമാനങ്ങളെപ്പറ്റിയും വേറിട്ടൊരു തിരിച്ചറിവ് ലഭിക്കുന്ന അകക്കാഴ്ച ഈ മഹാന്മാർക്കുണ്ടായിരിക്കും. അതുകൊണ്ട് പ്രവചനങ്ങൾ പറ്റിക്കലാകാറില്ല. മരണത്തിന് ശേഷവും അവരുടെ രംഗപ്രവേശവും ഇടപെടലുകളും എവിടേയും നടക്കുന്നു.

ഔലിയാക്കൾ മരിച്ചാലും അവരുടെ ശിഷ്ടജീവിതം സജീവമാണ്. മരണം ഔലിയാക്കളുടെ ജീവിതത്തെ ഒരിക്കലും നിഷ്ക്രിയമാക്കുന്നില്ല. ഒരുപക്ഷേ കൂടുതൽ മെച്ചപ്പെട്ട ജീവിതത്തിലേക്ക് സ്നേഹപൂർവ്വം രാജിവെച്ചതാവാം. ഡോക്ടറും രോഗിയും മരണം ഒരുപോലെ അനുഭവിക്കുന്നു. എന്ന തത്വം ലോകത്തെ ഉണർത്തിക്കാൻ ഇവരിൽ സംഭവിച്ചതിനേയും നമുക്ക് മരണം എന്ന് വിളിക്കാം.

ഔലിയാക്കളുടെ ആത്മാക്കൾ പ്രപഞ്ചസഞ്ചാരികളാണ്. മദീനയാണ് അവരുടെ പ്രഭവകേന്ദ്രം. പ്രകാശത്തിന്റെ എല്ലാ ശക്തികളുടേയും ദുർഗ്ഗമാണ് മദീന. എല്ലാ പാതിരകളും പാല് പോലെ നിറമുള്ള നിലാവാണവിടെ. റൗളാ ശരീഫിലെ നിലാപൊയ്കയിൽ മുങ്ങിക്കുളിച്ചവരാണ് ലോകത്തിലെ എല്ലാ ഔലിയാക്കളും. നിലാവിന്റെ നാട്ടിലേക്ക് വെളിച്ചം വാങ്ങാനാണ് ഔലിയാക്കളുടെ മദീനാ പലായനം. മഖ്ബറകളിൽ എത്തുന്ന പാവങ്ങൾക്ക് നൽകാനുള്ള പരിഹാരം മുത്തുനബിയുടെ ഈ വെളിച്ചമാണ്. അതുകൊണ്ടാണ് ലോകത്തെ ഏതൊരു വലിയ്യിന്റെ മുമ്പിൽചെന്ന് അല്ലാഹുവിനോട് പ്രാർത്ഥിക്കുമ്പോൾ, അത് ഫലപ്രാപ്തി നേടുന്നത് മദീനയുടെ അറിവോടെ

യാണെന്ന് പറയുന്നത്. പരിഹാരത്തിനുവേണ്ടിയുള്ള പരകോടി പ്രാർത്ഥന കൾ റൗളയിൽ നിന്ന് ഒരുനിമിഷം നീങ്ങുമ്പോൾ അതെല്ലാം അറിയുന്ന ദീർഘ ദർശികളാണ് ലോകത്തുള്ള മറ്റെല്ലാ ഔലിയാക്കളും.

ഈ ലോകത്തിന്റെ ഏകവിളക്കുമരമാണ് മദീനയിലെ വിളക്കുമരം. അതിന്റെ വെളിച്ചം ഈ പ്രപഞ്ചമാകെ ഓരോ നിമിഷവും വലയം ചെയ്തു കൊണ്ടിരിക്കുന്നു. ലക്ഷക്കണക്കിന് ജനങ്ങളുടെ മനസ്സിന്റെ വിവിധ വ്രണ ങ്ങൾ കരിച്ചുകളയുന്നത് ഈ വിളക്കുമരത്തിലെ നേർത്ത രശ്മികളാണ്. അന്ധകാരത്തിന്റെ ഹിമകണങ്ങൾ വീണുറച്ച അശാന്തിയുടെ താഴ്വാ രങ്ങളിലെ മഞ്ഞുരുക്കാൻ മദീനയിലെ നിലാവിന് മാത്രമേ കഴിയൂ. ഈ വെളിച്ചം ഒരു വിപ്ലവമാണ്. ഈ വിപ്ലവത്തിന്റെ വാഹകരാണ് ലോകത്തെ എല്ലാ ഔലിയാക്കളും.

മനസ്സിന് വെളിച്ചം വേണ്ടവർ ഇന്ന് തന്നെ അല്ലാഹുവിന്റെ ഔലിയാക്കളെ സന്ദർശിക്കുക. ഫീസ് കൊടുക്കാതെ ആർക്കും സമീപിക്കാവുന്ന അതിവി ദഗ്ധരായ സൈക്കോളജിസ്റ്റുകളാണ് ഔലിയാക്കൾ.

നമ്മുടെ നൂറുകൂട്ടം തലവേദനകൾ മാത്രം ബോധിപ്പിച്ച് പോരാനുള്ള പെയിന്റ് ചെയ്ത വലിയ പരാതിപ്പെട്ടിയല്ല മഹാന്മാരുടെ മഖ്ബറകൾ. ജീവിതം കോപ്പിയടിക്കാൻ ശക്തമായ പിന്നാമ്പുറങ്ങൾ ഉണ്ടാക്കിവെച്ച് വിജ യിക്കാതെവരുമ്പോൾ, സംസ്കാരങ്ങളിൽ വേണ്ടാത്ത തിരിമറികൾ നടത്തി ജീവിതം പരാജയപ്പെടുമ്പോൾ സുവർണ്ണാവസരം തേടിപ്പോകാനുള്ളതല്ല മഖ്ബറകൾ. പാരമ്പര്യങ്ങളിൽ അപകടകരങ്ങളായ പൊളിച്ചെഴുത്ത് നടത്തി പുതിയ ജീവിതാഭിവൃദ്ധി ഉണ്ടാക്കാനുള്ള നമ്മുടെ പുറപ്പാടുകളെല്ലാം മഖ്ബ റകളിലേക്കാണ്. ജീവിതം നേരിടുന്നഎല്ലാ ഏറ്റുമുട്ടലുകളുടേയും ഒത്തു തീർപ്പ് നടത്താൻ മഖ്ബറകളിലേക്ക് ഓടുകയാണ് ജനം. സ്വന്തമായ കർമ്മ ങ്ങൾ കടങ്ങളാക്കി ജീവിതത്തിന് കുറുക്കുവഴികൾ തേടുന്ന ദുർബ്ബലമായ ഈ ഏർപ്പാട് ജീവിതത്തിൽ നിന്ന് പറിച്ചറിഞ്ഞേ പറ്റൂ. സ്വന്തം കർമ്മത്തിലൂടെ ജീവിതത്തിൽ കായ്കനികൾ വിളയിക്കാൻ ആരും ഒരുക്കമല്ല. കാണുന്നവ രോടൊക്കെ ദുആ ചെയ്യണം എന്നഭ്യർത്ഥിക്കാൻ ആയിരം നാവാണ്. പക്ഷേ ആത്മാർത്ഥമായി അല്ലാഹുവിനോട് കുറച്ചുനേരം നമുക്ക് നമ്മുടെ സ്വാകാ ര്യങ്ങളും സങ്കടങ്ങളും തുറന്ന് പറയാൻ മോഡ് ഇല്ലാതാവുന്നു. മനസ്സിൽ സമാധാനത്തിന്റെ വെള്ളരിപ്രാവുകൾ പറന്നുവരാനുള്ളഓരോ ആഘോഷ

ങ്ങളാണ് ഓരോ പ്രാർത്ഥനയും. ഒരു ദിവസം അല്ലാഹുവിന്റെ മുമ്പിൽ സമർപ്പിച്ചേ നാം ഉറങ്ങാവൂ. മനസ്സിന്റെ ഹരിതമയം നിലനിർത്താൻ ദിക്റുകൾ ചൊല്ലിയേ നാം ഉറങ്ങാവൂ. ജീവിതത്തിലെ എല്ലാ സംഘർഷങ്ങളുടേയും സമാധാനപരമായ പരിഹാരം ദിക്റുകളും ദുആകളുമാണ്. പക്ഷേ അത് ക്ഷമയോടെ ടെസ്റ്റ് ചെയ്തുനോക്കാൻ ഒരു ലോകവും ഒരുങ്ങുന്നില്ല. ദാരിദ്ര്യനിർമ്മാർജ്ജനം, കടങ്ങളിൽ നിന്ന് മുക്തി, ദുരന്തങ്ങളുടെ ഒഴിച്ചുപോക്ക്, അസ്വസ്ഥതകളില്ലാത്ത ചുറ്റുപാട്. ഇതൊക്കെ മതത്തിന്റെ മുദ്രാവാക്യങ്ങൾ തന്നെ. അവ ആസന്നമായി കാണാനുള്ള ചികിത്സാരീതികളാണ് ദിക്റുകൾ. ദിക്റുകൾ ഇല്ലാത്ത ജീവിതം മരീചികയുയരുന്ന മരുഭൂമിയാണ്. നമ്മുടെ ജീവിതത്തിൽ സ്വപ്നങ്ങൾക്ക് ദാരിദ്ര്യം വന്നതിന് ഉത്തരവാദികൾ നാം തന്നെയാണ്. ഇക്ഷണത്തിലെ ജീവിതം എന്തെങ്കിലും നല്ലത് ചെയ്ത് സമ്പന്നമാക്കുക. മാന്യമായി ജീവിക്കാനുള്ള അവകാശങ്ങൾ അല്ലാഹുവിനോട് ചോദിച്ച് ചോദിച്ച് ശല്യം ചെയ്യാൻ ശീലിക്കുക. ജീവിതത്തിന്റെ സൗഭാഗ്യവും വിജയവും ഒരു നേർത്ത രഹസ്യമാണ്. ആത്മാർത്ഥമായി അല്ലാഹുവിനെ സോപ്പിടാനും ചൂഷണം ചെയ്യാനും അറിയുക എന്നതാണ് അത്. ഒരു ദിവസം ചൊല്ലേണ്ടതും ചെയ്യേണ്ടതും കൃത്യമായി നിർവ്വഹിക്കുക. ജീവിതത്തിലെ ഒരു ദിവസം സുരക്ഷിതമാണെന്നും രക്ഷപ്പെട്ടിട്ടുണ്ടെന്നും ഉറപ്പുവരുത്തുക. സമാധാനജീവിതത്തിന്റെ സൂത്രവാക്യമാണത്. ജീവിതം പടുത്തുയർത്താൻ തീരുമാനമുണ്ടെങ്കിൽ ഒരു ദിവസം ജീവിതത്തിലേക്ക് ഒരു ഇഷ്ടിക സെറ്റാക്കി വെക്കാൻ ശീലിക്കുക. കഴിഞ്ഞ്പോയ സങ്കടങ്ങൾ ജീവിതത്തെ ശല്യം ചെയ്യാൻ വരരുത്. പുതിയ മോഹങ്ങളെ താലോലിച്ച് , കിനാക്കളെ ഓമനിച്ച് സധൈര്യം സജീവം മുന്നോട്ട് ഗമിക്കുക. നിരാശയുടെ നീർച്ചാലിൽ നീന്തിത്തളരുന്ന ഇന്നത്തെ തലമുറക്ക് സാത്വികസാമീപ്യത്തിലൂടെ മാത്രമേ ഇഹപരവിജയം സാധ്യമാവുകയുള്ളൂ.

□

# സംസ്കരണത്തിന്റെ സൂഫീമാർഗ്ഗം.

സി.കെ. ഫൈസൽ എരമംഗലം

പ്രവാചകന്മാരുടെ ദൗത്യമായ ഇസ്ലാമികപ്രബോധനദൗത്യം ഏറ്റെടുത്ത് ജീവിതത്തെ ജീവിതം കൊണ്ട് വ്യാഖ്യാനിച്ച് പ്രവർത്തിക്കുന്നവരായിട്ടാണ് സൂഫീശ്രേഷ്ഠർ ജീവിച്ച് മറഞ്ഞ് പോയത്. ജനങ്ങളെ സമുദ്ധരിക്കുക വഴി അല്ലാഹുവിന് വിധേയരാവുകയായിരുന്നു അവർ. നബി (സ) പറഞ്ഞു: അറിയുക നിശ്ചയം അല്ലാഹുവിന്റെ ഔലിയാക്കൾ നിർബന്ധമാക്കപ്പെട്ട നിസ്കാരം നിർവ്വഹിക്കുന്നവരും തങ്ങളുടെ കടമകൾ പ്രതിഫലാർഹമാണെന്ന വിശ്വാസത്തോടെ നോമ്പനുഷ്ഠിക്കുന്നവരും പ്രതിഫലം കാംക്ഷിച്ച് നിർബന്ധദാനം ചെയ്യുന്നവരും അല്ലാഹു വിരോധിച്ച കാര്യങ്ങൾ വർജ്ജിക്കുന്നവരുമാണ് (മുസ്തദ്‌റക് 1/59). അല്ലാഹുവിന്റെ വിധി വിലക്കുകളെ അക്ഷരം പ്രതി അംഗീകരിക്കുന്നവരാണ് ഔലിയാക്കൾ എന്നാണ് മേൽഹദീസിലൂടെ വ്യക്തമാകുന്നത്. എന്നാൽ ഇവരുടെ പ്രവർത്തനങ്ങൾ നമുക്ക് നേരിൽ കാണണമെന്നോ, ഇവർ നല്ല പ്രവർത്തനങ്ങൾ ചെയ്ത് നമുക്കിടയിൽ തന്നെ താമസിക്കണമെന്നോ എന്ന നിയമം ഒരാൾ വലിയ്യാണെന്ന് പറയാനുള്ള മാനദണ്ഡമല്ല.

സാഹസജീവിതത്തിലൂടെ അടിമ ഉടമയോട് അടുക്കുമ്പോൾ ഉടമയുടെ അടുക്കൽ നിന്ന് അടിമക്ക് പല സ്ഥാനമാനങ്ങളും ലഭിക്കുന്നു. അതാണ് 'വിലായത്.' ഇത്തരം അടിമകളിൽ നിന്ന് പ്രകടമാകുന്ന അത്ഭുതസംഭവങ്ങളാണ് 'കറാമത്തുകൾ.' ഇത്തരം അത്ഭുതസംഭവങ്ങൾ ഇവരിൽനിന്നും പ്രകടമായില്ലെങ്കിലേ അത്ഭുതപ്പെടാനുള്ളൂ. കാരണം അല്ലാഹുവിന്റെ ഇഷ്ടത്തിനൊത്ത് ജീവിക്കുന്ന അടിമയുടെ ഇഷ്ടത്തെ കാരുണ്യവാനായ റബ്ബ് നിറവേറ്റാതിരിക്കില്ല. ഖുദ്സിയ്യായ ഹദീസിലൂടെ നബി(സ) പറയുന്നതായി കാണാം. അല്ലാഹു പറയുന്നു : എന്റെ അടിമ സുന്നത്ത് കൊണ്ട് എന്നിലേക്ക് അടുക്കുന്നതാണ്. അങ്ങനെ ഞാൻ അവനെ സ്നേഹിക്കും അവൻ കേൾക്കുന്ന ചെവിയും കാണുന്ന കണ്ണും സ്പർശിക്കുന്ന കയ്യും ചലിക്കുന്ന കാലും ഞാനാകുന്നത് വരെ അവൻ എന്നോട് എന്ത് ചോദിച്ചാലും ഞാൻ

നൽകും. എന്ത് കാവൽ തേടിയാലും അവനെ ഞാൻ രക്ഷിക്കും. (ബുഖാരി2/963) സുന്നത്തുകളെക്കൊണ്ട് അടുക്കുന്ന അടിമയുടെ എല്ലാം അല്ലാഹു ആകുമെന്നാണ് മേൽ ഉദ്ധരണി വെളിച്ചം വീശുന്നത്.

ഉമർ(റ) മദീനയിൽ നിന്നും എത്രയോ കിലോ മീറ്ററുകൾക്കപ്പുറത്ത് സ്ഥിതി ചെയ്യുന്ന നഹാവന്ത് എന്ന സ്ഥലത്തുള്ള യുദ്ധരംഗം കാണുകയും യുദ്ധത്തിന് ശത്രുവിന്റെ ആഗമനം വിളിച്ചുപറയുകയും അതിനെ സാരിയ(റ)വും അനുയായികളും കേൾക്കാൻ ഇടവന്നതും സാധാരണ കേൾവിയും കാഴ്ചയുമായിരുന്നില്ല. അല്ലാഹു അടിമയുടെ കണ്ണും ചെവിയുമാകുമെന്ന ആശയമാണിവിടെ സ്ഥിരപ്പെട്ടത്. ഈ കഴിവ് മരണശേഷവും തുടരുന്നു എന്നാണ് പരിശുദ്ധ ഖുർആനും തിരു സുന്നത്തും നമ്മെ ബോധ്യപ്പെടുത്തുന്നത്. പ്രസിദ്ധ സ്വഹാബിയായ അംറുബ്നുൽ ആസ്വ്(റ) മരണസമയത്ത് നടത്തിയ വസിയ്യത്ത് ഉദ്ധരിച്ച് ഇമാം നവവി(റ) ശറഹ് മുസ്‌ലിമിൽ പറയുന്നത് കാണാം. ''നിങ്ങൾ എന്റെ ഖബററികിൽ കുറച്ചുസമയം നിൽക്കണം'' എന്നത് സൂചിപ്പിക്കുന്നത് ഖബററികിൽ നിൽക്കുന്നവർ ഉരുവിടുന്നത് ഖബർവാസി കേൾക്കുമെന്നാണ്. (1/416) കേൾക്കണമെങ്കിൽ ഖബറിൽ ജീവനുണ്ടാകുമെന്നതിൽ സംശയമില്ല.

അല്ലാഹുവിന്റെ ഔലിയാക്കളെ കുറിച്ച് നാം മനസ്സിലാക്കാൻ തുടങ്ങിയാൽ സന്മാർഗ്ഗികളുടെ വഴി പ്രാപിക്കും. കാരണം അവർ ഈമാനിന്റെ കെടാവിളക്കുകളാണ്. പ്രകാശം ആർക്കും ഇരുട്ട് നൽകാറില്ലല്ലോ. അവർ ആത്മീയമായ കാഴ്ചയുള്ളവരാണ്. ഭൗതികതയിൽ അടിമപ്പെട്ടവർ കാണാത്ത പലതും അവർ കണ്ടും കേട്ടും അനുഭവിച്ചും കൊണ്ടിരിക്കുന്നു. ഇതാണ് ഈ ചരിത്രഗ്രന്ഥം നമ്മളെ ഉണർത്തുന്നത്.

നാം അവരോട് അർഹമായ രൂപത്തിൽ സ്നേഹം പുലർത്തേണ്ടതുണ്ട്. അവരുടെ മദ്ഹ് കീർത്തനങ്ങൾ പാടിപുകഴ്ത്തൽ പ്രതിഫലം അർഹിക്കുന്ന ഒന്നാണ്. അവർ കാണിച്ചുതന്ന സന്മാർഗ്ഗപഥത്തിൽ കൊണ്ടുവരലാണ് അവരെ സ്നേഹിക്കുന്നു എന്നതിന്റെ അടയാളം. ഇത്തരക്കാരുടെ ചരിത്രം പഠിക്കുക. ജീവിതത്തിൽ പകർത്തുക

# നമ്മുടെ പാത.

**സുഹൈൽ ബിൻ ഉമർ മുതുതല**

കല്ലും മുള്ളും നിറഞ്ഞതാണീ പാത. അതിലൂടെയാണ് നമ്മുടെ സഞ്ചാരം. സുഖദുഃഖങ്ങൾ മാറിമാറി വന്നുകൊണ്ടിരിക്കുകയാണ്. എല്ലായ്പ്പോഴും സുഖിക്കുന്നവന് ഒരുനാൾ ദുഃഖമുണ്ട്. ദുഃഖിക്കുന്നവന്റെ സ്ഥിതിയും തഥൈവ. ഒരു രാത്രിക്ക് ഒരു പകൽ അനിവാര്യമാണല്ലോ.

നമ്മുടെ പ്രപഞ്ചം പ്രശ്നകലുഷിതമാണ്. ശരീരമനങ്ങാതെ ക്ലേശം സഹിക്കാതെ, വിമർശനങ്ങളും ആക്ഷേപങ്ങളും അതിജീവിക്കാതെ മനുഷ്യന് മുന്നോട്ട് നീങ്ങാൻ സാധ്യമല്ല. ഇവിടെ സുഖാനുഭൂതികളില്ല. എത്ര വലിയ മുതലാളിക്കും മറുഭാഗത്ത് വലിയ ക്ലേശമുണ്ട്. കൂർത്ത് മൂർത്ത കരിമ്പാറ ച്ചീളുകളും കുപ്പിക്കഷണങ്ങളുമാണ് പൂമാലകൾക്ക് പകരം സ്വീകരിക്കാനുള്ളത്. ശക്തമായ മനസ്സും സുസ്ഥിരവിശ്വാസമുള്ളവർക്കും മാത്രമേ ഇവിടെനടന്ന് കയറാൻ സാധ്യമാവുകയുള്ളൂ. ഏറ്റെടുത്ത ദൗത്യം നിർവ്വഹിക്കാൻ കഴിയൂ.

പ്രവാചകർ, പുണ്യാത്മാക്കൾ, മഹാമനീഷികൾ, ചരിത്രസ്യഷ്ടാക്കൾ അവർക്കാരും പൂമെത്ത വിരിക്കാനുണ്ടായിരുന്നില്ല. സ്വർണ്ണ പല്ലക്കുകളും ആധുനിക സിംഹാസനവും അവർക്കാരും ഒരുക്കിയിരുന്നില്ല. അവർ ദുഷ്കരമായ പാതയിലൂടെ നഗ്നപാദരായി നടന്നു. ആക്ഷേപഹാസ്യങ്ങളും വിമർശനങ്ങളും ശാരീരികമാനസിക പീഢനങ്ങളും അവരനുഭവിച്ചു. ആക്ഷേപഹാസ്യങ്ങളും പരിഹാസങ്ങളും സന്തോഷത്തോടെ സ്വീകരിച്ചു. ഫലമായി, വരദാനമായി വിജയം അവരെ പിന്തുടർന്നു. സദുദ്ദേശ്യപൂർവ്വം ഇറങ്ങിത്തിരിച്ചാൽ ദൗത്യം വിജയിക്കാതിരിക്കില്ല. ശ്രമം ആത്മാർത്ഥമായിരിക്കണം. ഫലം തീർച്ച. കഷായം ഒരുപക്ഷേ കയ്പാണ്. ഫലമോ, രോഗശമനം. നമുക്ക് വേണ്ടത് വിശ്വാസദാർഢ്യവും ദൈവസമർപ്പണവുമാണ്. അതാണ് നമ്മുടെ പാത.

ആധുനികരേ, നിങ്ങളുടെ ലക്ഷ്യം വിജയമാണോ? ഔലിയാക്കളുടെ പാത നമുക്ക് സ്വീകരിക്കാം. അതാണ് നമ്മുടെ പാത. അല്ലാഹു നമുക്ക് വിജയം തരട്ടെ. (ആമീൻ)

# ശൈഖ് മുഈനുദ്ദീൻ ചിഷ്തിയുടെ വചനങ്ങൾ

⊙ ലോകത്തിലെ എല്ലാ ഇച്ഛകളും ഉപേക്ഷിച്ചവനുംസത്യത്തിന്റെ രഹസ്യങ്ങൾ പ്രാകാശിപ്പിക്കുന്നവനുമാണ് സത്യാന്വേഷി. അവർ ദൈവമൊഴികെ മറ്റാരിൽ നിന്നും സഹായം തേടുകയില്ല.

⊙ താഴെ പറയുന്ന മൂന്ന് നന്മകൾ സ്വായത്തമാക്കിയവൻ ദൈവത്തിന്റെ ചങ്ങാതിയാണ്.

സൂര്യനെപ്പോലെ ദയ
നദികളെപ്പോലെ ഔദാര്യം
ഭൂമിയെപ്പോലെ ആതിഥ്യമര്യാദ

⊙ മർദ്ദിതനെ സഹായിക്കലാണ് യഥാർത്ഥ ആരാധന.

⊙ സ്നേഹത്തോടെയും പ്രണയത്തോടെയും എല്ലായ്പ്പോഴും ജീവിക്കുന്നവനാണ് യഥാർത്ഥ സൂഫി. നിൽക്കുമ്പോഴും ഇരിക്കുമ്പോഴും ഉറങ്ങുമ്പോഴും ഉണരുമ്പോഴും അവൻ തന്റെ പ്രിയനെപ്പറ്റി ചിന്തിക്കുന്നു.

⊙ ദൈവത്തെ കൂടുതൽ അന്വേഷിക്കുന്തോറും നിങ്ങൾ കൂടുതൽ കൂടുതൽ അത്ഭുതം കൊള്ളുന്നു.

⊙ നദി ഒഴുകുമ്പോൾ വലിയ ശബ്ദമുണ്ടാക്കുന്നു, സമുദ്രത്തിൽ ചേരുമ്പോൾ ശാന്തി കൈവരിക്കുന്നു. അത് ഒരു നിഗൂഢയാത്രയാണ്.

⊙ നരകാഗ്നിയിൽ നിന്ന് രക്ഷനേടാൻ രണ്ട് മാർഗ്ഗങ്ങളേയുള്ളൂ. വിശക്കുന്നവന് ഭക്ഷണം നൽകുക, ദാഹിക്കുന്നവന് വെള്ളം നൽകുക.

⊙ രണ്ട് സുഹൃത്തുക്കളെ കൂട്ടിയോജിപ്പിക്കുന്ന പാലമാണ് മരണം.

⊙ യഥാർത്ഥ സൂഫി മരണത്തെ തന്റെ സുഹൃത്തായി കണ്ട് ശത്രുവിൽ പോലും ആശ്വാസം കണ്ടെത്തുന്നു. അവൻ എല്ലായ്പ്പോഴും ദൈവത്തെ സ്മരിക്കുന്നു.

⊙ സൃഷ്ടാവിനെ തിരിച്ചറിയണമെന്നുണ്ടെങ്കിൽ നിങ്ങൾ സൃഷ്ടികളെ സ്നേഹിക്കുക.

⊙ നിങ്ങളിലുള്ള ആഢംബരങ്ങളുടെ വാതിലുകൾ അടച്ചുവെക്കുക.

⊙ വിധിക്കപ്പെടുന്ന ദിനത്തിൽ, ദൈവം തന്നെ സ്നേഹിക്കുന്നവനോട് പറയും : നിങ്ങളെല്ലാവരും വരിക, സ്വർഗ്ഗത്തിലേക്ക്. തുടർന്ന് തമ്പുരാനെ സ്നേഹിക്കുന്നവർ പറയും : തമ്പുരാനേ, ഞങ്ങൾ നിന്നെ ആരാധിക്കുന്നത് നിന്നോടുള്ള മമത നിമിത്തമാണ്. സ്വർഗ്ഗത്തോടുള്ള മമതയാലല്ല.

❋❋❋



ഹക്കീം വെളിയത്ത്

# ചിയ്യാമു മുസ്‌ലിയാർ പെരുമ

സൂഫിവര്യനായ
ശൈഖ് ചിയ്യാമു മുസ്‌ലിയാരുടെ
അദ്ഭുതചര്യകളാണ് ഈ പുസ്തകത്തിൽ
സത്യാന്വേഷണത്തിന്റെ കഠിനപഥങ്ങളിലൂടെ
അലഞ്ഞ
മഹാനായ ഒരു മനുഷ്യന്റെ
സ്നേഹമുദ്രകൾ
ഈ പുസ്തകത്തിലെ
കുറിപ്പുകളിൽ കാണാം.

പ്രസാധകർ
എസ്.എസ്.എഫ്. എരമംഗലം